# നമ്പൂതിരികുടുംബങ്ങളിൽ

## സിലക്ട്കമ്മററിയുടെ ചോദ്യങ്ങൾക്ക

മദിരാശി നിയമനിൎമ്മാണസഭാമെമ്പറും

വള്ളുവനാട് താലൂക്ക് ബോർഡ് പ്രസിഡണ്ടുമായ

റാവുബഹദ്ദൂർ

ഒളപ്പമണ്ണ നാരായണൻ നമ്പൂതിരിപ്പാടവർകൾ

അയച്ച

# മറുപടി.



മംഗളോദയം പ്രസ്സ്, തൃശ്ശിവപേരൂർ.

1102.

കൊച്ചി നമ്പൂതിരികുടുംബങ്ങളിൽ സിലക്റ്റുകമ്മറ്റിയുടെ

ചോദ്യങ്ങൾക്കു

മദിരാശി നിയമനിൎമ്മാണസഭാമെമ്പറും

വള്ളുവനാട്ട താലൂക്കബോർഡ് പ്രസിഡണ്ടുമായ

റാവുബഹദൂർ

മേപ്പമണ്ണ നാരായണൻ നമ്പൂതിരിപ്പാട് അവർകൾ

അയച്ച

# മറുപടി.

---

(1) കഴിഞ്ഞ അയ്മ്പതു കൊല്ലങ്ങൾക്കുള്ളിൽ നമ്പൂതിരിസമുദായത്തിനു മാനസികമായി അഭിവൃദ്ധിയല്ലാ അധഃപതനമാണ് ഉണ്ടായിട്ടുള്ളത് എന്നാണ് എനിക്കു തോന്നുന്നതു്. നമ്പൂതിരിമാർക്കു മതം, ശാസ്ത്രം മുതലായി അന്തഃകരണത്തിന്റെ സംസ്കാരത്തിന്നുപകരിക്കുന്ന വിഷയങ്ങളിൽ മേല്പറഞ്ഞ കാലത്തിന്നുള്ളിൽ അവർ സാരമായ പ്രയത്നങ്ങളൊന്നും ചെയ്തതായും പറയത്തക്ക വല്ല ഫലവും സമ്പാദിച്ചതായും കാണുന്നില്ല. വൈദികമായും ആത്മീയമായുമുള്ള ജ്ഞാനംകൊണ്ടു പ്രത്യേകമായ പേരെടുത്തവർ അടുത്ത കാലത്തു നമ്പൂതിരിസമുദായത്തിൽ ഉണ്ടായിട്ടില്ല. മാനസികമായ അഭിവൃദ്ധിക്കുതകുന്ന വിഷയങ്ങളിൽ ശ്രദ്ധതന്നെ വളരെ കുറഞ്ഞതാണു കാണുന്നതു്. ചുരുക്കിപ്പറയുന്നതായാൽ നമ്പൂതിരിസമുദായം മാനസികാഭിവൃദ്ധിവിഷയത്തിൽ ക്ഷയോന്മുഖമായിട്ടുതന്നെയാണിരിക്കുന്നതു്. ഇതിന്നു കാരണം മാനസികാഭിവൃദ്ധിക്കു പാരമ്പര്യമായിട്ടുള്ള പഴയ മാൎഗ്ഗങ്ങളിൽ കൂടെ പോകുമ്പോൾ അടിഞ്ഞുകൂടി വന്നുചേരുന്ന പരാജയവും പഴയപടിയുള്ള മാനസികാഭിവൃദ്ധി സിദ്ധിച്ചിട്ടുള്ളവരെപ്പററി നവീനലോകത്തിന്നുള്ള പരിഹാസവും നവീ

നലോകത്തിന്നുപകരിക്കത്തക്ക നിലയിൽ മാനസികമായ വിഷയങ്ങളെ പരിഷ്ക്കരിച്ചു ലോകത്തിന്നു ബാഹ്യമാനം തോന്നിക്കുവാൻ തക്ക നവീനവിദ്യാഭ്യാസമില്ലായ്മയുമാകുന്നു. പ്രകാരാന്തരേണ പറയുന്നതായാൽ, പഴയ നിലയിൽ മാനസികാഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള നമ്പൂതിരിമാരെക്കൊണ്ടു ലോകത്തിന്നുപകാരമൊ അതിന്നുള്ളവരൊപ്പാറി. ലോകത്തിന്നു പണ്ടത്തെപ്പോലെ ബാഹ്യമാനമൊ ഇല്ലാതായതും അവരെ ഉണ്ടാക്കുവാൻ തക്കവണ്ണം മാനസികജ്ഞാനത്തെ നവീനവിദ്യാഭ്യാസംകൊണ്ടു പരിഷ്ക്കരിക്കുവാൻ നമ്പൂതിരിമാരുടെ കയ്യിൽ ഉപകരണമില്ലാതായതുമാണു്. നമ്പൂതിരിമാർക്കു മാനസികമായി അധഃപതനം വരുവാൻ കാരണം നമ്പൂതിരിമാരുടെ ചുറ്റുമുള്ള മറ്റു സമുദായങ്ങൾ നവീനവിദ്യാഭ്യാസം ചെയ്തു മാനസികമായ പഴയ ആദർശങ്ങളും ജീവിതമാതൃകകളും അനാദരിച്ചു ഉപേക്ഷിച്ചുമാണു കഴിഞ്ഞ അയ്മ്പതുകൊല്ലങ്ങളായി കഴിഞ്ഞുവരുന്നതു്. നമ്പൂതിരിമാർ മാത്രം നവീനവിദ്യാഭ്യാസത്തിൽ പ്രവേശിക്കാതെയും പഴയ ആദർശങ്ങളും മാതൃകകളും മുറുകെപ്പിടിച്ചും നിന്നതായുള്ള ക്രമേണ നമ്പൂതിരിമാരുടെ മാനസികാഭിവൃദ്ധി മറ്റുള്ളവർക്കു വേണ്ടാതാവുകയും തൽഫലമായി ഇതിന്നു വില ഇടിയുകയും അതുകാരണത്താൽതന്നെ നമ്പൂതിരിമാർ പണ്ടുണ്ടായിരുന്ന മാനസികാഭിവൃദ്ധിയെ സംരക്ഷിക്കുന്നതിലും പുതുതായി ഒന്നു സമ്പാദിക്കുന്നതിലും വിമുഖന്മാരായിത്തീരുകയും ചെയ്തു. മേൽപറഞ്ഞതിൽനിന്നുതന്നെ ലൌകികമായ അഭിവൃദ്ധിയുടെ കാൎയ്യവും ഏകദേശം വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. നമ്പൂതിരിമാർ തങ്ങൾക്കു മാനസികമായ അഭിവൃദ്ധി മാത്രം മതി എന്നു കരുതിയും ലൌകികമായ അഭിവൃദ്ധിയെ നിസ്സാരമായി വിചാരിച്ചുമാണു് മുമ്പു കഴിഞ്ഞിരുന്നതു്. ഇതരസമുദായക്കാർ ലൌകികാഭിവൃദ്ധിയെ പ്രധാനമായി പിടിച്ചും മാനസികമായ അഭിവൃദ്ധിയെ പുറംതള്ളിയും ജീവിതം നയിച്ചുള്ളടത്തോളം കുറെ കാലത്തേക്കു നമ്പൂതി

ർമാർ അത്ര സാരമാക്കിയില്ല. ധനസംബന്ധമായ ബുദ്ധിമുട്ടുകൾ ഇല്ലാതിരുന്നതുകൊണ്ടു ലൌകികവിഷയങ്ങളിൽ പരിജ്ഞാനമില്ലാത്ത കോട്ടം നമ്പൂതിരിമാരെ അധികം ബാധിച്ചിരിക്കുന്നതുമില്ല. എന്നാൽ കാലം കഴിയുംതോറും സാമ്പത്തികമായും സാമുദായികമായും മറ്റുമുള്ള കാര്യങ്ങളിൽ നമ്പൂതിരിമാർക്കു ലൌകികജ്ഞാനമില്ലാത്തതിനാലുള്ള ക്ലേശങ്ങൾ അനുഭവപ്പെട്ടുവാൻ തുടങ്ങി. രാജഭാഷയും കോടതിഭാഷയുമായ ഇംഗ്ലീഷ് അറിയാത്തതുകൊണ്ടും ലോകവ്യവഹാരത്തിനൊഴിച്ചുകൂടാത്തവയായ വിഷയങ്ങളിൽ പരിജ്ഞാനമില്ലാത്തതുകൊണ്ടും നമ്പൂതിരിമാർക്കു ലൌകികകാര്യങ്ങളിലെല്ലാം പരസഹായം ആവശ്യമായിവരികയും തന്മൂലം പല കാര്യങ്ങളിലും അപജയം നേരിട്ടുതുടങ്ങുകയും ചെയ്തു. അപ്പോളാണു് അവരുടെ കണ്ണു തുറന്നതു്. പിന്നീടു നമ്പൂതിരിമാർ ലൌകികജ്ഞാനസമ്പാദനത്തിനു പരിശ്രമിച്ചുതുടങ്ങി. ഈ പരിശ്രമം ആരംഭിച്ചിട്ടു ഉദ്ദേശം 20 വർഷത്തിലധികം കാലമായിട്ടില്ല. നമ്പൂതിരിമാരുടെ സമുദായസംബന്ധമായും ധനസംബന്ധമായും വിദ്യാഭ്യാസസംബന്ധമായും മറ്റുമുള്ള അഭിവൃദ്ധിയെ ഉദ്ദേശിച്ചു് ആരംഭിച്ചതായ യോഗക്ഷേമസഭയും ആ സഭവകയായി പുറപ്പെട്ട യോഗക്ഷേമപത്രം മുതലായ പ്രസിദ്ധീകരണങ്ങളും വായനശാല വിദ്യാലയം തുടങ്ങിയുള്ള സ്ഥാപനങ്ങളും ഈ വിഷയത്തിൽ സമുദായത്തിനു പരക്കെയുണ്ടാക്കിയിട്ടുള്ള ആസക്തിയുടെ ഫലങ്ങളാണു്. ഈ വക ഏർപ്പാടുകൾ നിമിത്തം അടുത്ത കാലത്തായി ലൌകികമായ അഭിവൃദ്ധി കുറെശ്ശ ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടു്. പത്രങ്ങൾ വായിച്ചും മറ്റുവിധത്തിലും ലോകത്തിൽ നടക്കുന്ന സംഗതികളെ അറിവാൻ സമുദായത്തിലെ യുവജനങ്ങൾ ഇപ്പോൾ ജാഗ്രത ചെയ്യുന്നുണ്ടു്. നവീനവിദ്യാഭ്യാസവും ലോകപരിചയവും കൂടാതെ ലോകത്തിൽനിന്നു തങ്ങൾ മാത്രമായി അകന്നുനില്ക്കുക എന്നതു അസാദ്ധ്യമാണെന്നു് ഇപ്പോൾ നമ്പൂതിരിമാർ മനസ്സിലാ

ക്കിക്കഴിഞ്ഞു. ഈ വിഷയത്തിലുള്ള അഭിവൃദ്ധി ഇത്ര സാവധാനഗതിയാവാൻ കാരണം നമ്പൂതിരിമാർ അന്യസമുദായങ്ങളോടൊപ്പം നവീനവിദ്യാഭ്യാസത്തിൽ പ്രവേശിക്കാതിരുന്നതാണ്. നമ്പൂതിരിമാരും അന്യസമുദായക്കാരുമായി ഉണ്ടായിരുന്ന ബന്ധങ്ങൾക്കു കഴിഞ്ഞ അയ്മ്പതു കൊല്ലങ്ങൾക്കുള്ളിൽ ചില മാററങ്ങളെല്ലാം വന്നിട്ടുണ്ട് എന്നാണ് എന്റെ അഭിപ്രായം. നമ്പൂതിരിമാർ അന്യസമുദായങ്ങളിലെ സ്ത്രീകളെ സംബന്ധം ചെയ്യുന്നതു നിന്ദ്യമാണെന്നു അവരുമായി ബന്ധമുള്ള അന്യസമുദായക്കാർ അല്പാല്പമായി നടിച്ചുതുടങ്ങി. അന്യസമുദായക്കാരുടെ മനോഗതിയെ നമ്പൂതിരിമാരുടെ സംബന്ധത്തിൽ വിരസമാക്കിത്തീക്കുവാനുതകുന്ന സാഹിത്യപുസ്തകങ്ങളും മററു പ്രസിദ്ധീകരണങ്ങളും ആ വക സമുദായക്കാർ പ്രസിദ്ധം ചെയ്യാൻ തുടങ്ങി. നായർസമുദായം, ക്ഷത്രിയസമുദായം മുതലായ സമുദായങ്ങൾ തങ്ങളുടെ കുടുംബങ്ങളിൽ നമ്പൂതിരിമാരുടെ സംബന്ധം വിടുത്തി സ്വജാതീയസംബന്ധം നടപ്പിലാക്കുവാൻ ത്രിവിധകാരണങ്ങളെക്കൊണ്ടും ശ്രമംചെയ്തു തുടങ്ങി. നമ്പൂതിരിമാർ ഇതരസമുദായങ്ങളിൽ സംബന്ധംതുടങ്ങിയാൽ ആ ഭാര്യക്കും അതിലുണ്ടാവുന്ന സന്താനങ്ങൾക്കും മുതലവകാശം സിദ്ധിക്കത്തക്ക സമുദായികനിയമങ്ങളും ഉണ്ടായിത്തുടങ്ങി. ഈ വഴിക്കു നമ്പൂതിരിമാരുടെ ബന്ധത്തിനു അയവു വരുത്തുവാൻ ഒരു കക്ഷികൾ വേണ്ട പ്രയത്നങ്ങളെല്ലാം ചെയ്തുവന്നു. നമ്പൂതിരിമാരാകട്ടെ ആദ്യകാലങ്ങളിൽ ഇതൊന്നും അറിഞ്ഞിരുന്നില്ല. അടുത്തകാലത്തു് ലൌകികപരിചയമുള്ള ചെറുപ്പക്കാർ മുഖേനയാണ് നമ്പൂതിരിമാർക്ക് അന്യസമുദായക്കാരുടെ അഭിപ്രായങ്ങളേയും ശ്രമങ്ങളേയുംപററി മനസ്സിലായിത്തുടങ്ങിയതു്. എങ്കിലും നമ്പൂതിരിസമുദായത്തിൽ കനിഷ്ഠന്മാർ സാധാരണയായി സ്വജാതിയിൽ വേളി കഴിക്കുക പതിവില്ലാത്തതുകൊണ്ടും സ്വജാതിവിവാഹം ചെയ്യുന്നവരിൽ തന്നെ ചിലർ പൂർവ്വപരിചയത്തിൽനിന്നു വിമുക്തന്മാരാ

വാൻ കഴിയാത്തുകൊണ്ടും അന്യസമുദായങ്ങളിൽ സംബന്ധം ചെയ്യുന്നുണ്ട്. എന്നാൽ മറ്റുസമുദായക്കാരുടെ മനോഗതി നല്ലപോലെ അറിയുന്നവരായ നമ്പൂതിരിയുവാക്കന്മാർ പരക്കെ എല്ലാവിധത്തിലുള്ള അന്യജാതിസംബന്ധങ്ങളിൽ സാരമായ വൈമനസ്യവും പ്രത്യക്ഷമായ വെറുപ്പും കാണുന്നുണ്ട്. യോഗക്ഷേമസഭ, യുവജനസംഘം, മുതലായവയിലെ നിശ്ചയങ്ങളും യോഗക്ഷേമം തുടങ്ങിയ പത്രങ്ങളിലെ പ്രസ്താവങ്ങളും നമ്പൂതിരിമാരുടെ വകയായ ചില പ്രസിദ്ധീകരണങ്ങളും യുവജനങ്ങളുടെ മനോഗതിയെ ഉറപ്പിക്കുന്നുമുണ്ട്. അതുകൊണ്ട് അന്യസമുദായങ്ങളുമായുള്ള ബന്ധത്തിന്നു അയവു വരുത്തുവാൻ ഉഭയകക്ഷികളും ശ്രമിക്കുന്നുണ്ടെന്നു സ്പഷ്ടമാണ്. ഇതിന്റെ ഇരുതലയ്ക്കൽ നില്ക്കുന്നവരും ഒരുപോലെ പിടി അയക്കുവാൻ തുടങ്ങിയതുകൊണ്ടു ഇതരസമുദായങ്ങളുമായുള്ള സ്നേഹപാശം ദിവസംതോറും ശിഥിലമായിക്കൊണ്ടാണ് വരുന്നത്. തന്നിമിത്തം ഇന്നു വിവാഹത്തിന്നു തക്ക പ്രായത്തിലുള്ള അനേകം നമ്പൂതിരിയുവാക്കന്മാർ വെറുതെ ഇരിക്കുന്നുണ്ട്. അവരെല്ലാം നിത്യബ്രഹ്മചര്യമനുഷ്ഠിപ്പാൻ ഒരുക്കമുള്ളവരാണെന്നു തോന്നുന്നതുമില്ല.

(3) ഇന്നത്തെ കാലസ്ഥിതി അനുസരിച്ചു നമ്പൂതിരിസമുദായത്തിൽ ചില മാറ്റങ്ങൾ വരുത്തേണ്ടതുണ്ട്. വിവാഹം, കുടുംബഭരണം, വിദ്യാഭ്യാസം എന്ന മൂന്നു വിഷയങ്ങളിലാണു പ്രധാനമായി മാറ്റംവരുത്തേണ്ടതു്. അന്യസമുദായക്കാരുടെ സഹായം വേണ്ടിവരുന്ന മറ്റു വിഷയങ്ങളിലും ചില മാറ്റങ്ങൾ വേണ്ടിവരും.

(4) നമ്പൂതിരിമാരുടെ ഇന്നത്തെ ജീവിതക്രമം ഒട്ടും തന്നെ ആശാസ്യമല്ല. കൈകാര്യകർത്താവായ കാരണവർ തന്നിഷ്ടംപോലെയുള്ള ചിലവുകൾ ചെയ്തും മേച്ചിലവിന്നു പോരാതെ വന്നാൽ കടം വാങ്ങിയും കാര്യസ്ഥന്മാരാലും സേവകന്മാരാലും പരിവൃതനായി തറവാട്ടിലെ മറ്റുള്ള അംഗങ്ങളിൽനിന്നകന്നു സ്വേച്ഛപോലെ ജീവിതം നയിക്കുന്നു.

തറവാട്ടിൽ പണ്ടു നിശ്ചയിച്ചിട്ടുള്ള പതിവുചിലവുകൾ ചെയ്യല്ലാതെ അതുകൊണ്ടു കുടുംബാംഗങ്ങൾക്കു മതിയാവുന്നുണ്ടൊ, കുടുംബാംഗങ്ങൾ സുഖമായിട്ടാണൊ കഴിയുന്നതു് എന്നു് ഒന്നും അദ്ദേഹം ആലോചിക്കയില്ല. കുടുംബാംഗങ്ങളോടു തനിക്കു യാതൊരുത്തരവാദിത്വവുമുള്ളതായി കാരണവരുടെ ജീവിതത്തിൽ കാണുകയില്ല.

(൬) അനന്തിരവന്മാരാണെങ്കിൽ സമാവർത്തനം കഴിഞ്ഞാൽ പിന്നെ സ്വാതന്ത്ര്യമായി എന്നു നടിച്ചു വല്ല ദിക്കിലും അലഞ്ഞുതിരിഞ്ഞും ശീട്ടുകളി പകിടകളി മുതലായവ കൊണ്ടു സമയം വൃഥാ കളഞ്ഞും ജീവിതം നയിക്കുന്നു. അവർക്കു തറവാട്ടിനോടു യാതൊരുത്തരവാദവും ഇല്ലാതെയാണു് ഇരിക്കുന്നതു്. തറവാട്ടിലെ സ്വത്തുക്കളെയോ അവയുടെ ഭരണത്തെയോ പറ്റി വല്ല അറിവോ അറിവാനുള്ള ഉത്സാഹമോ അനന്തിരവന്മാൎക്കില്ല. ചുരുക്കത്തിൽ ഓതിക്കൻ ചൊല്ലിച്ചതിലെ തെറ്റിന്നു് ഉണ്ണി ഉത്തരവാദിയല്ല; ഉണ്ണി ചൊല്ലിച്ചതിലെ തെറ്റിന്നു് ഓതിക്കനും ഉത്തരവാദിയല്ല; ആകയാൽ ഓത്തു പിഴച്ചതിന്നു് ആരും ഉത്തരവാദിയല്ല; എന്ന ചൊല്ലുപോലെയാണു നമ്പൂതിരിമാരുടെ ജീവിതക്രമം ഇരിക്കുന്നതു്.

മേല്പറഞ്ഞപ്രകാരമുള്ള ഇന്നത്തെ ജീവിതസമ്പ്രദായത്തെ മാതൃകയായി സ്വീകരിക്കുവാൻ ഒരിക്കലും വയ്യ. ഇതുകൊണ്ടു കുടുംബത്തിന്നു കുടുംബാംഗങ്ങൾക്കൊ യാതൊരു പുരുഷാൎത്ഥവും ലഭിക്കുകയില്ല. ആകയാൽ ഇന്നത്തെ ജീവിതസമ്പ്രദായത്തിൽ ചില മാറ്റങ്ങൾ തീൎച്ചയായും ചെയ്യേണ്ടതുണ്ടു്. കൈകാൎയ്യകൎത്താവായ കാരണവൻ മറ്റു കുടുംബാംഗങ്ങളോടും അവർ കാരണവരോടും ഉത്തരവാദിത്വമുള്ള നിലയിലും കുടുംബത്തിന്റെ പൊതുവെയുള്ള ക്ഷേമത്തിന്നും അഭ്യുദയത്തിന്നുമായി അംഗങ്ങളെല്ലാം യഥോചിതം പ്രവൃത്തിയെടുക്കുന്ന നിലയിലും ആവണം ജീവിതസമ്പ്ര

ദായം. കുടുംബാംഗങ്ങൾക്കെല്ലാം കുടുംബകാര്യങ്ങളിൽ ശ്രദ്ധയും പ്രവൃത്തിയും ചുമതലയുമുണ്ടാവണം.

5. നമ്പൂതിരിമാരുടെ കുടുംബഭരണത്തിൽ ഇപ്പോൾ അനേകം ന്യൂനതകൾ ഉണ്ട്. അവയുടെ ഒരു സ്വരൂപം 4-ാം ചോദ്യത്തിന്റെ ഉത്തരത്തിൽ കാണാവുന്നതാണ്. കാരണവൻ അനന്തിരവന്മാരോടാലോചിക്കയോ അവരുടെ അഭിപ്രായം അറികയോ ചെയ്യാതെയും അനന്തരവന്മാരെ കുടുംബകാര്യങ്ങളിൽ ഏർപ്പെടുത്താതെയും സ്വേച്ഛപോലെയോ സേവകന്മാർ പറയുന്നതുപോലെയോ കാര്യങ്ങൾ നടത്തുന്നതാണ പ്രധാനമായ ന്യൂനത. അല്ലെങ്കിൽ അതാണ സകല ന്യൂനതകളുടെയും മൂലം. കാരണവർ വരവുചിലവുകൾക്ക് എന്നാവിവരമായ കണക്കുകൾ വെക്കുകയും, അതുകൾ പരിശോധിപ്പാൻ അനന്തിരവന്മാർക്കധികാരം കൊടുക്കുകയും പ്രായം തികഞ്ഞ സകല മെമ്പർമാരുടെയും സമ്മതം കൂടാതെ കുടുംബസ്വത്തു വില്ക്കുവാനൊ ഏതുവിധത്തിലെങ്കിലും കടം മേടിപ്പിക്കുവാനൊ പാടില്ലെന്ന വ്യവസ്ഥ ചെയ്യുകയും ചെയ്യുന്നതാണ മേൽപറഞ്ഞ ന്യൂനതകൾക്ക നിവൃത്തിമാർഗ്ഗം. കാരണവരുടെ അധികാരങ്ങൾക്കൊരതിര കല്പിക്കുകയും അനന്തിരവന്മാർക്ക കുടുംബത്തിൽ പ്രവൃത്തിയും പരിശീലനവും ചുമതലയുമുണ്ടാക്കുകയും ചെയ്താൽ കുടുംബഭരണത്തിൽ ഇപ്പോഴുള്ള മിക്ക ന്യൂനതകളും പരിഹരിക്കപ്പെടുന്നതാണ്.

6. സാധാരണയായി നമ്പൂതിരികുടുംബങ്ങളിലെ സ്വത്തുകൾക്ക ക്ഷയമാണ് ഉണ്ടായിക്കൊണ്ടിരിക്കുന്നത്. പുതുതായി ജന്മം കൊള്ളുകയൊ മറ്റുവിധത്തിൽ സ്വത്തു വർദ്ധിപ്പിക്കുകയൊ ചെയ്വാൻ കഴിയുന്ന നമ്പൂതിരികുടുംബങ്ങൾ വളരെ വളരെ ദുർല്ലഭമാണ്. പല കുടുംബങ്ങളും കടം വർദ്ധിച്ചു സ്വത്തുക്കൾ പണയപ്പെടുത്തിയും വിറ്റും നശിപ്പിച്ചു ക്ഷയിച്ചുവരുന്നുമുണ്ട്. അതിനൊക്കെയെല്ലാം വരുവാൻ കാരണം (1) 4-ാം ചോദ്യത്തിന്റെ മറുപടിയിൽ കാണിച്ച

പ്രകാരം കുടുംബഭരണത്തിലുള്ള ന്യൂനത, (2) തന്മൂലമായി, കാരണവരും, അനന്തിരവന്മാരും തമ്മിൽ ഛിദ്രം തുടങ്ങി, ഉണ്ടാകി തീൎന്ന വ്യവഹാരങ്ങൾ. (3) പെൺകൊടകളുടെയും സ്ത്രീധനസംഖ്യയുടെയും വൎദ്ധന. (4) കാലംകൊണ്ടു ജീവിതനിവ്വഹണത്തിൽ വന്നുചേരുന്ന അമിതവ്യയവും, ചെലവുകൾ ചെയ്യുന്നതിന്നു മുമ്പായി വരവിനെപ്പറ്റി ആലോചിക്കായ്കയും, എന്നുമുതലായവയാകുന്നു. ഇതിന്നു നിവൃത്തിമാൎഗ്ഗം പ്രധാനമായി കുടുംബഭരണത്തെ മേൽകാണിച്ച പ്രകാരം പരിഷ്കരിക്കുകതന്നെയാകുന്നു.

എന്നാൽ അപൂൎവ്വം ചില നമ്പൂതിരികുടുംബങ്ങളിൽ സ്വത്തുകൾക്ക് അഭിവൃദ്ധിയും ഉണ്ടായിക്കാണുന്നുണ്ട്. കുടുംബാംഗങ്ങളെല്ലാം പരസ്പരം ആലോചിച്ചും ഏകയോഗക്ഷേമമായും ഛിദ്രത്തിനിടകൊടുക്കാതെയും ഭരിക്കപ്പെടുന്ന കുടുംബങ്ങളിലാണ് അഭിവൃദ്ധി കാണുന്നതു്.

7:-(4) (5) (6) ഈ ചോദ്യങ്ങളുടെ ഉത്തരങ്ങൾ നോക്കുക. അതിന്നു പുറമെ അനന്തിരവന്മാരുടെ അഭിപ്രായമറിയാതെ ഭരണം നടത്തിവരുന്ന കുടുംബങ്ങൾ ധാരാളമാകുന്നു. അതുകൊണ്ടു ദോഷമല്ലാതെ ഗുണം ഒരിടത്തും കാണുന്നില്ല. അങ്ങിനെയുള്ള കുടുംബങ്ങളിൽ ഛിദ്രദേവത വിളയാടുന്നു. സ്വത്തുകൾ കോടതിയിൽ കൊണ്ടുപോയി കളയുന്നു. വ്യവഹാരകാൎയ്യസ്ഥന്മാൎക്കും വക്കീലന്മാൎക്കും നല്ല സമ്പാദ്യമുണ്ടാകുന്നു. കേസ്സു കാരണം വക്കീലന്മാൎക്ക റിസീവർമാരുടെ നിലയിലും സമ്പാദ്യമുണ്ടാകുന്നു.

8. കുടുംബസ്വത്തിന്മേൽ അന്തൎജ്ജനങ്ങൾക്ക പുരുഷന്മാൎക്കുള്ളതുപോലെയുള്ള അധികാരങ്ങളില്ല; എന്നാൽ അവകാശങ്ങൾക്ക വാസ്തവത്തിൽ കുറവുണ്ടെന്നു തോന്നുന്നില്ല. എന്നാൽ അവരുടെ അവകാശാധികാരങ്ങളൊന്നും സാധാരണ കുടുംബങ്ങളിൽ പ്രയോഗിക്കേണ്ടതായ ഘട്ടം നേരിടുന്നില്ല. അട്ടിപ്പേറാധാരം എഴുതുമ്പോൾമാത്രമെ അന്ത

ങ്ങനങ്ങളും കുടുംബസ്വത്തിന്ന് അവകാശമുള്ളവരാണെന്നു ക്രിയകൊണ്ടു കാണിക്കുന്നുള്ളു. എന്നാൽ കുടുംബസ്വത്തുക്കും അട്ടിപ്പേറുകൊടുക്കുമ്പോളും മാത്രമല്ല മറുവിധത്തിൽ വില്ക്കുകയൊ പണയപ്പെടുത്തുകയൊ അതുപോലെയുള്ള മറു ക്രയവിക്രയങ്ങളും ചെയ്യുകയൊ ചെയ്യുമ്പോഴും അന്തർജ്ജനങ്ങളുടെ സമ്മതം വേണമെന്നു വ്യവസ്ഥചെയ്യുന്നത്. അവരുടെ അവകാശത്തെ ഭിന്നാധാരണം ചെയ്തു തെളിയിക്കുവാൻ നന്നായിരിക്കുമെന്നു തോന്നുന്നു.

(9) കുടുംബത്തിൽനിന്നു പിരിഞ്ഞു താമസിക്കുന്ന അംഗങ്ങൾക്കു സാധാരണ ചിലവിന്നുകൊടുത്തുവരാറില്ല. ചിലവിന്നുകൊടുക്കണമെന്ന് അങ്ങിനെയുള്ളവർ ആവശ്യപ്പെടാറുമില്ല. എന്നാൽ സ്വത്തുള്ള കുടുംബങ്ങളിലെ അംഗങ്ങൾ അങ്ങിനെ ആവശ്യപ്പെട്ടാൽ ചിലവിന്നുമാത്രം കൊടുക്കുന്നതിന്നു വിരോധമില്ല എന്നാണ് എന്റെ അഭിപ്രായം.

(10) നമ്പൂരിരികുടുംബത്തിലെ ബാലികാബാലകന്മാൎക്കു പറയത്തക്ക വിദ്യാഭ്യാസമൊന്നും ഇപ്പോൾ കൊടുത്തുവരുന്നില്ല. ബാലന്മാരെ പഴയ രീതിയിൽ വേദാദ്ധ്യയനം ചെയ്യിക്കുക മാത്രമല്ലാതെ പാഠശാലകളിൽ അയച്ചോമറുവിധത്തിലൊ യാതൊരു വിദ്യാഭ്യാസവും അവൎക്കു നൽകിവരുന്നില്ല. പണ്ടുകാലങ്ങളിൽ സംസ്കൃതം പഠിപ്പിക്കുവാനുള്ള ഏൎപ്പാടു പല ഇല്ലങ്ങളിലും ഉണ്ടായിരുന്നു. അതും ഇപ്പോൾ ലുപ്തപ്രായമായിട്ടാണിരിക്കുന്നതു്. ബാലികമാൎക്കാകട്ടെ അവരുടെ ഇല്ലങ്ങളിൽവെച്ചു അക്ഷരാഭ്യാസവും, പുരാണങ്ങൾ, പാട്ടുകൾ മുതലായവ വായിപ്പാനുള്ള പരിചയവും മാത്രം നൽകിവരുന്നുണ്ടു്. ഈ ഏൎപ്പാടു തീരെ മതിയാകുന്നതല്ല. ബാലന്മാരെ പൊതുജനവിദ്യാലയങ്ങളിലയച്ചോ പ്രത്യേകവിദ്യാലയങ്ങൾ ഏൎപ്പെടുത്തിയോ നിൎബ്ബന്ധമായ ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്യിക്കണം. ഉയൎന്നതരം വിദ്യാഭ്യാസം നൽകുവാൻ ത്രാണിയുള്ള കുടുംബക്കാർ അതും ചെ

ഷ്ടിക്കണം. ബാലികമാരുടെ വിദ്യാഭ്യാസം ഇല്ലങ്ങളിൽവെച്ച് ഇപ്പോൾ നൽകിവരുന്നതുതന്നെ ഒന്നു പരിഷ്കരിച്ചാൽ മതി. എഴുത്ത്, വായന, കണക്ക്, ഗൃഹഭരണം, ആരോഗ്യരക്ഷ മുതലായ വിഷയങ്ങൾ സ്വഗൃഹങ്ങളിൽതന്നെ ഉപാദ്ധ്യായിനികളെവെച്ചു ബാലികമാരെ പഠിപ്പിച്ചാൽമതി.

(11) ജ്യേഷ്ഠപുത്രൻ മാത്രം വിവാഹം ചെയ്യുന്ന സമ്പ്രദായംകൊണ്ടു നമ്പൂതിരിസമുദായത്തിനു ദോഷങ്ങളില്ലാതെ ഗുണങ്ങളൊന്നും ഇപ്പോൾ ഉണ്ടായിക്കാണുന്നില്ല. ഇങ്ങിനെ ഒരേർപ്പാടു നമ്പൂതിരിമാർ വെച്ചിട്ടുള്ളതു് അവിഭക്തസ്ഥിതിയിലുള്ള കുടുംബസ്വത്തിന്റെ രക്ഷക്കായിട്ടാണെന്നാണു പറഞ്ഞുവരുന്നതു്. എന്നാൽ ജ്യേഷ്ഠപുത്രൻ മാത്രമേ വിവാഹം ചെയ്യാവൂ എന്നു നിശ്ചയിച്ചതിനോടൊപ്പം തന്നെ കനിഷ്ഠന്മാർ നിത്യബ്രഹ്മചാരികളായിരിക്കണമെന്നും നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അതിനു ശക്തിയില്ലാത്തവരായ അപൂർവ്വം ചില കനിഷ്ഠന്മാർ മാത്രമേ അന്യജാതിയിൽ സംബന്ധം പതിവുണ്ടായിരുന്നുള്ളൂ. കാലാന്തരത്തിൽ ആവക നിശ്ചയങ്ങളും പതിവുകളുമെല്ലാം നാമാവശേഷമായി. കനിഷ്ഠന്മാരുടെ സംബന്ധം സാർവ്വത്രികമായി. ഗൃഹസ്ഥന്മാരായ ജ്യേഷ്ഠന്മാർകൂടിയും വിജാതീയസംബന്ധത്തിൽ അപൂർവ്വമായി ഏർപ്പെട്ടുതുടങ്ങി. ഈ വക കാരണങ്ങളാൽ നമ്പൂതിരികുടുംബങ്ങളിലെ സ്വത്തുക്കൾ അന്യസമുദായങ്ങളിലേക്കു ചോരാനും തുടങ്ങി. അപ്പോൾ അവിഭക്തകുടുംബസ്വത്തിന്റെ രക്ഷക്കായി ഏർപ്പെടുത്തിയിരുന്ന വിവാഹസമ്പ്രദായം അതിന്റെ നാശത്തിനു കാരണമായിത്തീർന്നു; അതായതു പ്രസ്തുതസമ്പ്രദായംകൊണ്ടുദ്ദേശിച്ചിരുന്ന ഗുണങ്ങൾക്കു പകരം ദോഷങ്ങളാണുണ്ടായതു്. ഇതുകൂടാതെയും ഈ വിവാഹസമ്പ്രദായംകൊണ്ടു ദോഷങ്ങൾ ഉണ്ടാകുന്നുണ്ടു്. ജ്യേഷ്ഠപുത്രന്മാർ വേട്ടതിൽ ഉണ്ടാകുന്ന പെൺകിടാങ്ങളെ കൊടുക്കുവാൻ വേണ്ടി അവർതന്നെ രണ്ടാമതും മൂന്നാമതും വേൾക്കുവാൻ തുടങ്ങുകയും നിർഭാഗ്യശാലിനികളുടെ വർദ്ധനക്കു കാ

ണ്ടും വീൎയ്യശക്തിയുടെ ക്ഷയംകൊണ്ടും അവർ വേൾക്കുംതോറും സ്ത്രീപ്രജകൾ അധികമധികം ഉണ്ടാവാൻ തുടങ്ങുകയും ചെയ്തു. അതാണു് ഇന്നു സമുദായത്തിൽ അനവധി കന്യകമാർ ജുള്ളുവായിരിക്കുവാൻ കാരണം. അവരുടെ ശാപവും അവരെ കൊടുപ്പാനുള്ള അധികച്ചിലവും കൂടി ഇന്നു നമ്പൂതിരികുടുംബങ്ങളെ അപാരമായ നാശത്തിലേക്കു നയിക്കുന്നു. ഇതിനും പുറമെ, നമ്പൂതിരിസമുദായത്തിലെ ജനസംഖ്യ വളരെ കുറഞ്ഞുപോവാനും ഈ ഏർപ്പാടു കാരണമാകുന്നു. ഈവക ദോഷങ്ങളുടെ നിവൃത്തിമാൎഗ്ഗം കനിഷ്ഠന്മാരെക്കൊണ്ടു സ്വജാതീയവിവാഹം ചെയ്യിച്ചുതുടങ്ങുക മാത്രമാണു്. കനിഷ്ഠവിവാഹം പരക്കെ നടപ്പായാൽ ഇന്നു നമ്പൂതിരികുടുംബങ്ങളിൽനിന്നു് അന്യസമുദായങ്ങളിലേക്കു ചോൎന്നുപോകുന്ന സ്വത്തു സ്വകുടുംബങ്ങളിൽത്തന്നെ നില്ക്കുവാനും, പെൺകിടാങ്ങളുടെ സങ്കടം പരിഹരിപ്പാനും, സമുദായത്തിലെ ജനസംഖ്യ വൎദ്ധിപ്പിക്കുവാനും സാധിക്കും.

(12) ഇന്നു നടന്നുവരുന്ന അധിവേദനസമ്പ്രദായം (ഒന്നിലധികം വിവാഹം ചെയ്യുന്ന സമ്പ്രദായം) സമുദായത്തിനു ദോഷമാണു, ഗുണമല്ല; ഈ സമ്പ്രദായംകൊണ്ടു് അന്തൎജ്ജനങ്ങളുടെ സാപത്ന്യദുഃഖവും പരസ്പരകലഹവും ആത്ര്യം ഉണ്ടാകുന്നു. പല തായ്വഴിക്കാരായ സന്താനങ്ങളുടെ വൎദ്ധനയോടുകൂടി ഛിദ്രവും വ്യവഹാരങ്ങളും വൎദ്ധിക്കുന്നു. ഈവക അസുഖങ്ങളും ഛിദ്രങ്ങളും ഇല്ലാതിരിക്കേണമെങ്കിൽ ഗൃഹസ്ഥൻ തന്റെ എല്ലാ പത്നിമാരിലും സന്താനങ്ങളിലും സമവൃത്തിയായിരിക്കണം. ഏകോദരസഹോദരന്മാരായ പുത്രന്മാരിൽത്തന്നെ സ്നേഹം ഒരുപോലെ പ്രവൃത്തിക്കുവാൻ പ്രയാസമായിട്ടുള്ള സ്ഥിതിക്കു ഗൃഹസ്ഥൻ സൎവ്വത്ര സമവൃത്തിയായിരിക്കുക എന്നതു സംഭാവ്യമല്ല. ജ്യേഷ്ഠപുത്രൻ മാത്രമേ വിവാഹം ചെയ്യാവു എന്ന സമ്പ്രദായത്തിൽനിന്നാണു് അധിവേദനത്തിന്റെ ഉല്പത്തി. പെൺകൊടയുടെ ആവശ്യത്തിനാണു് അധിവേദനം അധികവും നടക്കുന്നതു്. ഏ

ന്നാൽ കന്യകാദാനത്തിനുവേണ്ടി അധിവേദനം ചെയ്യാൻ ഒരു ശാസ്ത്രത്തിലും പറഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. അധിവേദനം വിധിക്കപ്പെട്ടിട്ടുള്ള സംഗതികളിലൊഴികെ ഭാര്യയ്ക്ക് അധിവേദനം കൂടാതെ വംശസംരക്ഷണം അസാദ്ധ്യമെന്നു വരുന്ന സംഗതികളിലൊഴികെ ആ സമ്പ്രദായം അരുതെന്നും വെക്കുന്നതു് ഇന്നത്തെ സ്ഥിതിക്ക് അത്യാവശ്യമാണ്.

(13) പരിവേദനം (ജ്യേഷ്ഠൻെറ വിവാഹത്തിനു മുമ്പിൽ അനുജൻെറ വിവാഹം) നടപ്പിൽ വരുത്തുന്നതുകൊണ്ടു പ്രത്യേകിച്ച് ഒരു ദോഷവും വരുവാനില്ല. ജ്യേഷ്ഠപുത്രൻ മാത്രമേ വിവാഹം ചെയ്യാവൂ എന്ന സമ്പ്രദായത്തെ നിർത്തൽ ചെയ്താൽ വല്ല ദോഷവും വരാനുണ്ടെങ്കിൽ മാത്രമേ പരിവേദനം നടപ്പിൽ വരുത്തിയാലും ദോഷമുണ്ടാകയുള്ളു. പരിവേദനം തീരെ നിഷിദ്ധമാണെന്ന് ഒരു ശാസ്ത്രത്തിലും വിധിച്ചിട്ടുള്ളതായി കേട്ടിട്ടില്ല. ജ്യേഷ്ഠൻ ദേശാന്തരഗമനം ചെയ്തു, ഷണ്ഡനാവുക മുതലായ സംഗതികളിൽ പരിവേദനത്തിനും വിധിയുമുണ്ട്. പരിവേദനം നടപ്പുമുണ്ട്. ഈ വിധിക്കും നടപ്പിനും കുറെക്കൂടി വ്യാപ്തിവരുത്തി "ജ്യേഷ്ഠൻെറ വിവാഹത്തിനു തടസ്ഥമുള്ള സകല സംഗതികളിലും പരിവേദനമാവാം" എന്നു വെക്കുകയേ ഇനി ആവശ്യമുള്ളു. അങ്ങിനെ ചെയ്താൽ സമുദായത്തിനും ഗുണമല്ലാതെ ദോഷം വരുമെന്നും സാധാരണ ദൃഷ്ടികൊണ്ടു നോക്കുമ്പോൾ കാണുന്നില്ല.

(14) കന്യകാദാനത്തോടുകൂടി കൊടുക്കുന്ന ധനത്തെപ്പററി കൊച്ചിയിൽ മുമ്പൊരിക്കൽ ഒരു തിരുവെഴുത്തുവിളംബരംമൂലം ഒരു വ്യവസ്ഥ ചെയ്തിരുന്നതായി കേട്ടിട്ടുണ്ട്. സ്ത്രീധനസംഖ്യ അധികമായി വരുന്നതിനാൽ പെൺകൊടുക്കു പ്രയാസമാകുന്നുവെന്നു ചില നമ്പൂതിരിമാർ ചേർന്നു സങ്കടം ബോധിപ്പിക്കുകയാൽ സ്ത്രീധനം ഇത്രയേ വാങ്ങാവൂ എന്നും, അധികസംഖ്യ വാങ്ങുന്നതു കുററകരമാണെന്നും ആ

വിളംബരത്തിൽ ശാസിച്ചിട്ടുണ്ട്. എന്നാൽ ആ വ്യവസ്ഥയെന്നും പ്രവൃത്തിയിൽ വരുത്തുവാൻ സാധിച്ചില്ല. വ്യവസ്ഥവെച്ചാലായിരിക്കുമോ വെൺകൊട നടക്കുവാൻ പ്രയാസം വരിക എന്നുകൂടി ശങ്ക തോന്നുന്നുണ്ട്. ആകയാൽ പ്രസ്തുതസംഗതിയിൽ ഒരു വ്യവസ്ഥയും തല്ക്കാലം ചെയ്യേണ്ടുതില്ല എന്നാണു തോന്നുന്നതു്.

(15) സ്വജാതീയവിവാഹം സാർവ്വത്രികമായാൽ സാരമായി ഒന്നു വരുവാനുള്ളതു കുടുംബസ്വത്തുക്കൾ ഭാഗിക്കേണ്ടി വരുമോ എന്ന ശങ്കയാണ്. ഈ ദോഷം സജാതീയവിവാഹം സാർവ്വത്രികമാകാതിരിക്കുമ്പോഴും തീരെ അസംഭാവ്യമല്ല. ഗൃഹസ്ഥന്മാർ രണ്ടും മൂന്നും വേട്ടു താവഴികളും സന്താനങ്ങളും വർദ്ധിച്ചു വലിയ ബാഹുല്യവും ദരിദ്രവുമാകുമ്പോഴും ഭാഗം ചെയ്യേണ്ടുന്നതുള്ള എന്നു വരുമല്ലൊ. എന്നാൽ എല്ലാ കുടുംബങ്ങൾക്കും ഒന്നിച്ചിരുന്നു കഴിഞ്ഞുകൂടുവാൻ പ്രയാസമായ സംഗതികളിൽ ആളുകൾ പിരിഞ്ഞുതാമസിക്കയെന്നും അവരുടെ ചെലവിനുള്ള സ്വത്തുക്കൾ വിക്രയസ്വാതന്ത്ര്യത്തോടുകൂടാതെ തിരിച്ചുനിർത്തുക എന്നും വ്യവസ്ഥചെയ്താൽ ദോഷത്തിന്നു ഒട്ടുമുക്കാലും പരിഹാരമാകുന്നതാണ്. പിന്നെയും ഭാഗിക്കേണ്ടിവരുന്നപക്ഷം ഭാഗം ചെയ്യുന്നതിൽ ദോഷമെന്താണ്? ഭാഗം ചെയ്താൽ വല്ല പാതിത്യവും വരുന്നതല്ലല്ലൊ. കുടുംബസ്വത്തു ഭാഗിച്ചുപോകാനുള്ളിടയാകരുതെന്ന ഏകോദ്ദേശത്താൽ കനിഷ്ഠന്മാരെ ഗൃഹസ്ഥാശ്രമത്തെ കാംക്ഷിക്കുന്നവരായ അനവധി നമ്പൂതിരിമാരെ പുറംതള്ളിനിർത്തുന്നതു ഒരുവിധത്തിലും സമുദായത്തിന്നു ശ്രേയസ്കരമല്ലെന്നാണ് എന്റെ ദൃഢമായ അഭിപ്രായം. ഭാഗമൂലം സമുദായത്തിന്ന് എന്തു ദോഷങ്ങൾതന്നെ സംഭവിച്ചാലും അവക്കു പരിഹാരമുണ്ടാക്കുന്നതു അസാദ്ധ്യമായിരിക്കയില്ല.

(16) നമ്പൂതിരിമാരുടെ സ്വയാർജ്ജിതസ്വത്തിന്റെ പിൻതുടർച്ചാവകാശം "ഹിന്ദുലാ" അനുസരിച്ചാണെന്നല്ലാ

ത്തെ വിസ്തരിച്ചുപറവാൻ ഈ പ്രകൃതത്തിൽ സൌകൎയ്യം പോരാ. സാധാരണമായി ഒരു നമ്പൂതിരിയുടെ സ്വയാൎജ്ജിതസ്വത്തു് അദ്ദേഹത്തിന്റെ അഭാവത്തിൽ കൂട്ടുകുടുംബത്തിലേക്കു ലയിക്കുകയാണു ചെയ്യുന്നതു്. അതല്ലാതെ കാണുന്നതു വളരെ സംശയമാണു്. സ്വയാൎജ്ജിതസ്വത്തിന്റെ പിന്തുടൎച്ചാവകാശത്തെപ്പററി വാദം വരുന്നതു വളരെ അപൂൎവ്വമാകുന്നു. എന്നാൽ വളരെക്കാലമായി കുഴഞ്ഞുകിടക്കുന്ന പിന്തുടൎച്ചാവകാശനിയമത്തെ ഒന്നു തെളിയിച്ചു നന്നാക്കുന്നതു കാലംകൊണ്ടു വളരെ ആവശ്യമായി വന്നിട്ടുണ്ടു്. അല്ലെങ്കിൽ അന്യസമുദായക്കാരുടെ വിവാഹനിയമങ്ങളും മററും നമ്പൂതിരിസമുദായാംഗങ്ങളുടെ സ്വയാൎജ്ജിതസ്വത്തിന്മേൽ ചാടി വീണു് അനാവശ്യമായ പല വ്യവഹാരങ്ങളും ഉണ്ടാക്കുകയും, സ്വത്തു് ആൎക്കുമില്ലാതെ നശിച്ചുപോവുകയും ചെയ്യാൻ ഇടയുണ്ടു്. അങ്ങിനെയുള്ള ചില കേസ്സുകൾ അടുത്തകാലത്തായി ഉണ്ടായിട്ടില്ലെന്നും പറഞ്ഞുകൂടാ. സ്വജാതിയിൽ വിവാഹം ചെയ്തിട്ടുള്ള ഒരു നമ്പൂതിരിയുടെ അഭാവത്തിൽ അദ്ദേഹം മുമ്പു വിനിയോഗിച്ചിട്ടില്ലാത്ത സ്വകാൎയ്യസ്വത്തിനു സ്വജാതിയഭാൎയ്യമാരുംപുത്രന്മാരും തന്നെയാവണം, അവകാശികൾ. സ്വജാതീയവിവാഹം ചെയ്തിട്ടില്ലാത്ത ഒരു നമ്പൂതിരിയുടെ അഭാവത്തിൽ അദ്ദേഹത്തിന്റെ സ്വകാൎയ്യസ്വത്തു് അച്ഛനും അമ്മയോ അവകാശികളോ ഇല്ലെങ്കിൽ കുടുംബത്തിലേക്കും ലയിക്കേണ്ടതാണു്.

(17) കമ്മററിയിൽ നിന്നു ചോദ്യങ്ങളോടുകൂടി അയച്ചുതന്ന കരടുബിൽ വായിച്ചുനോക്കിയതിൽ ആകപ്പാടെ നമ്പൂതിരിസമുദായത്തിന്റെ ആധുനികസ്ഥിതിക്കു് അത്യാവശ്യവും അപരിഹരണീയവുമായ ഒന്നാണു ബിൽ എന്നു് എനിക്കു തോന്നിയിരിക്കുന്നു. കുടുംബഭരണം പരിഷ്കരിച്ചു നന്നാക്കുക, കനിഷ്ഠന്മാൎക്കു സ്വജാതീയവിവാഹം ചെയ്യാനുള്ള അസൌകൎയ്യങ്ങളെ പരിഹരിക്കുക; പിന്തുടൎച്ചാവകാശ

ത്തെ ക്രമപ്പെടുത്തുക എന്നീ ഉദ്ദേശകാരണങ്ങളും ഇന്നു നമ്പൂതിരിസമുദായത്തെ ബാധിച്ചിട്ടുള്ള അനേക ദോഷങ്ങളുടെ പരിഹാരത്തിൽ അവശ്യം ശ്രദ്ധേയമായവതന്നെയാണു്. കുടുംബഭരണത്തിൽ എല്ലാ അംഗങ്ങൾക്കും പ്രവേശമുണ്ടാക്കുക; കാരണവന്റെ അധികാരങ്ങളെ നിയന്ത്രിക്കുക മുതലായിട്ടുള്ള മൂലതത്വങ്ങളും അനുസരിച്ചുനോക്കുമ്പോഴും ഈ ബിൽ അവക്കനുരൂപമായിത്തന്നെയിരിക്കുന്നുണ്ടു്. എന്നാൽ അടുത്തകാലത്തായി നമ്പൂതിരികുടുംബങ്ങളെ സാമാന്യമായി ബാധിച്ചുംകൊണ്ടിരിക്കുന്ന അനർത്ഥങ്ങളുടെ ആധിക്യം നോക്കുമ്പോൾ ബ്രഹ്മശ്രീ കപ്ലിങ്ങാട്ടു ശങ്കരൻനമ്പൂതിരി അവർകളുടെ ഈ ബിൽ തുലോം മിതമായിട്ടേ ഉള്ളുവെന്നും ഒട്ടു കവിഞ്ഞുപോയിട്ടില്ലെന്നും എനിക്കഭിപ്രായമുണ്ടു് എന്നുകൂടി പ്രസ്താവിച്ചുകൊള്ളുന്നു. കരടുബില്ലിലെ വകുപ്പുകളിൽ പറയത്തക്ക ഭേദഗതികളൊന്നും വരുത്തേണ്ടതായി തോന്നുന്നില്ല. 16-ാംവകുപ്പിൽ ;"അവിവാഹിതകളായ പുത്രിമാരും" എന്നുള്ളതു ഭേദപ്പെടുത്തേണ്ടതല്ലേ എന്നു മാത്രം ശങ്ക തോന്നുന്നുണ്ടു്.

വെള്ളിനേഴി 20-10-'26 } എന്നു്
കെ. എം. നാരായണൻനമ്പൂതിരിപ്പാടു്.

